

## പുതിയ പുസ്തകങ്ങൾ

# വായേ പാതാളം

വായേ പാതാളം (നോവൽ;)
യു. എ. ഖാദർ;
ഡി. സി. ബുക്സ്,
വില: 10.00

**വാ**യേ പാതാളം എന്നാൽ 'പാതാളവായ' തന്നെ. സന്ധിയിൽ പൂർവ്വോത്തര പദങ്ങൾ തിരിഞ്ഞുവീണെന്നേ ഉള്ളു. തൃക്കോട്ടൂർ പ്രദേശത്തെ ഒരു ഗുഹയാണ് വായേ പാതാളം. അതു് പാതാളംപോലെ ഭയാനകമായി വല്ലവർക്കും തോന്നിയിരിക്കാം; പാതാളത്തിന്റെ വായ തന്നെയാണ് ആ ഗുഹാമുഖമെന്നും. അങ്ങനെ ആ പേരുണ്ടായെന്നു കരുതാം. അതിനോടുചേർത്തു യു. എ. ഖാദർ മെനഞ്ഞുണ്ടാക്കിയതു് നല്ലൊരു സങ്കല്പമാണ്. ആ പാതാളത്തിൽ പോയിട്ടുവരുന്നവൻ താനറിഞ്ഞ സത്യം പറഞ്ഞുതുടങ്ങുന്നതോടെ തല പൊട്ടിത്തകർന്നു മരിക്കുന്നു! അപ്പോൾ, ഈ പാതാളം പുറമേ നാം കാണുകയും കേൾക്കുകയും ചെയ്യുന്ന പലതിന്റെയും ആന്തരികസത്യം ആണെന്നു വരുന്നു. അതു ഗ്രഹിച്ചുപറയാൻ തുടങ്ങുന്നവൻ ശാരീരികമായും മാനസികമായും പീഡിപ്പിക്കപ്പെടുന്നു; കൊല്ലപ്പെടുന്നു.

നിത്യജീവിതത്തിൽ നാം അനുഭവിച്ചറിയുന്ന കാര്യമാണിതു്. സത്യപാലനത്തോളം ക്ലേശകരമായി ഈ ലോകത്തിൽ മറ്റൊന്നുമില്ലെന്നു് ഞാൻ സത്യം ചെയ്യുന്നു. തങ്ങൾക്കനുഭവപ്പെട്ട സത്യത്തിനു സാക്ഷ്യം വഹിക്കുകയാൽ ക്രിസ്തുവിനു കുരിശേറിയും ഗാന്ധിജിക്കു വെടിയേറ്റും മരിക്കേണ്ടിവന്നു. സത്യം ക്രൂരവും ഭാരമേറിയതുമാകുന്നു, പക്ഷേ ഋജുവും ആനന്ദപ്രദവുമാകുന്നു. നിങ്ങൾക്കതു് ശക്തിയും പ്രകാശവും പ്രദാനം ചെയ്യും. എങ്കിലും നിങ്ങൾ സത്യത്തോടൊപ്പം നിൽക്കുന്നു എന്നു കണ്ടാൽ ആളുകൾ ഭയപ്പെടാനും മാറിനടക്കാനും തുടങ്ങും; ഒറ്റപ്പെടുത്താനും നശിപ്പിക്കാനും ശ്രമിക്കും, തലപൊട്ടിക്കുന്ന പരിപാടികൾ ആവിഷ്കരിക്കും. കള്ളന്മാരുടേതാണ് ഈ ലോകം. പാപികൾ പനപോലെയും ആനക്കുട്ടിയെപ്പോലെയും വളർന്നുകൊണ്ടിരിക്കുന്നു. അവരുടെ പണം തട്ടിപ്പും മറ്റു കാപട്യങ്ങളും മൂടിവയ്ക്കപ്പെടും. കുഞ്ഞാടിന്റെ വേഷത്തിൽ ആ ചെന്നായ്ക്കൾ, പുറത്തിറങ്ങി സത്യത്തെയും സത്യം പറയുന്നവരെയും കടിച്ചുകീറിക്കൊണ്ടിരിക്കും. ഈ തീവ്രയാഥാർത്ഥ്യങ്ങൾ ഊക്കോടെ അവതരിപ്പിക്കാവുന്ന ഒരു സങ്കല്പമാണ് ഖാദറിനു കിട്ടിയതു്. അതിന്റെ സാദ്ധ്യതകൾ മുഴുവൻ ചൂഷണം ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞോ എന്നതിലേ രണ്ടഭിപ്രായമുണ്ടാകൂ. ഒരു ഫാൻറസിയാക്കി പലതും പറഞ്ഞുതീർക്കാവുന്ന സങ്കല്പമാണതു്.

തൃക്കോട്ടൂർ കഥകളുടെ ഗണത്തിൽപ്പെടുന്ന ഒരു നോവലാണ് 'വായേ പാതാളം.'

തൃക്കോട്ടൂർ പെരുമയുടെ അവസാനഭാഗത്തുള്ള കഥകളിൽ നാട്ടിലെ പുതിയ ചലനങ്ങൾ ഒപ്പിയെടുക്കാൻ ഖാദർ ശ്രമിച്ചിട്ടുണ്ടു്. ഗൾഫിൽ പോയിവന്ന ചെറുപ്പക്കാരൻ വരുത്തുന്ന മാറ്റങ്ങൾ അതിന്റെ പ്രതിഫലനമാണ്. ഇതിൽ ആ മാറ്റം മറ്റൊരുതരത്തിൽ വരുന്നു— നക്സലൈറ്റുകളുടെ ചിത്രീകരണത്തിലൂടെ.

ഉപ്പു സത്യാഗ്രഹത്തിൽ പങ്കെടുത്തു് അടിയും ഇടിയുംകൊണ്ട ഹരിജനായ കുങ്കർ, അന്നു് സ്വാതന്ത്ര്യസമരത്തിനെതിരായിരുന്ന കുഞ്ഞാമു അധികാരിയും മറ്റും ആഗസ്റ്റ് 15-നു് സ്വാതന്ത്ര്യം കൊണ്ടുവരുന്നതു് അകലെനിന്നു കാണാൻ വിധിക്കപ്പെടുന്നു.

പുതുതായി വന്നുകൂടിയവർ പഴയ ഖദറിന്റെ കുപ്പായവും പഴയ ഗാന്ധിത്തൊപ്പിയുമിട്ടു് ഒരു പുലയൻ നില്ക്കുന്നതു കണ്ടപ്പോൾ അരിശത്തോടെ പറഞ്ഞു: ''ഒന്നു മാറിനിക്കെടോ. അധികാരി കുതിരപ്പുറത്തു് അശോകചക്രക്കൊടിയുമായി ഇപ്പം എത്തും. എടങ്ങേറാക്കാണ്ടു് ഒന്നു മാറി ദൂരെനിന്നു കണ്ടോ.''

...കുങ്കർ കണ്ടു...

ഗാന്ധിജിക്കു് ഉറക്കെയുറക്കെ സിന്ദാബാദ് വിളിക്കുകയും സ്വയരാജ്യത്തിനു് ജെയ്‌വിളിക്കുകയും ചെയ്ത ചെറുപ്പക്കാരെ തല്ലിച്ചതയ്ക്കാൻ ആൾക്കാരെയും റൗഡികളെയും കൂട്ടിക്കൊണ്ടുവന്നു് ഇൻസ്പെക്ടർ ചാത്തുനായരെ സന്തോഷിപ്പിച്ച കുഞ്ഞാമു അധികാരി ഖദറിന്റെ കുപ്പായവും ഖദറിന്റെ ഗാന്ധിത്തൊപ്പിയും ധരിച്ചു്, കുതിരപ്പുറത്തിരുന്നു്, സ്വയരാജ്യം കൊണ്ടുവരുന്നു.'' (പുറം 28-29)

സത്യം പറയുന്ന അനീതിയെ എതിർക്കുന്ന ഈ കുങ്കറും കുഞ്ഞിക്കേളപ്പക്കുറുപ്പിന്റെ ആൾക്കാരാൽ കൊല്ലപ്പെടുകയാണ്. അയാൾ ഗുഹയിലേക്കു പോയെന്നു പ്രചരിപ്പിക്കപ്പെടുന്നു. പക്ഷേ, സ്വാതന്ത്ര്യസമര സേനാനിയായ ഇയാൾ അധികാരമുള്ള ഒരു കോൺഗ്രസ് നേതാവോ ഒരു കമ്മ്യൂണിസ്റ്റുപ്രവർത്തകനോ ആയി മാറേണ്ടതല്ലേ എന്നു സംശയം തോന്നാം. എങ്കിൽ കുങ്കറും മൂടാടിയിലെ നായരും (കേളപ്പൻ) കഥയിൽ പറയും പോലെ അധികാരം കൊതിക്കാതെ ജീവിച്ചവരാണെന്ന സത്യം നാം ഓർക്കേണ്ടിയിരിക്കുന്നു; ആ സത്യത്തെ കലാത്മകസത്യമാക്കണമെന്ന കാര്യം കഥാകൃത്തും.

ഗുഹയിലേക്കു പോയ കുങ്കർക്കു തിരിച്ചുവരാമല്ലോ! അങ്ങനെ മറ്റൊരു കുങ്കർ വരുന്നു. പഴയ കുങ്കറുടെ വീട്ടിൽത്തന്നെ പാർക്കുന്നു; അയാൾ ചെയ്ത ജോലികൾ ചെയ്യുന്നു. സത്യം പറയുമ്പോൾ ഇയാളുടെ തലപൊട്ടിത്തെറിക്കുന്നില്ല; സഹായത്തിനു വേറെ ചെറുപ്പക്കാരുമുണ്ടു്! അവർ കുറുപ്പിനെയും മറ്റും തൊലിയുരിക്കുന്നു. നക്സലൈറ്റുകളെ പ്രതിനിധാനം ചെയ്യുന്ന ഈ ചെറുപ്പക്കാർ സത്യം പറഞ്ഞും യുദ്ധംവെട്ടിയും മുന്നേറുന്നതിന്റെ സൂചന നൽകിക്കൊണ്ടു് കഥയവസാനിപ്പിക്കുന്നു. ഇതൊരു ശുഭാപ്തിവിശ്വാസമാണ്. നന്നു്. പക്ഷേ, ഇന്നും സത്യം ക്രൂശിക്കപ്പെടുകയല്ലേ? നക്സലിസത്തിലും അച്ചടക്കത്തിനുവേണ്ടി സത്യം കൊലചെയ്യപ്പെടുന്നില്ലേ? ലക്ഷ്യം മാർഗ്ഗത്തെ ശുദ്ധീകരിക്കുമെന്നു് സമ്മതിച്ചാൽ പിന്നെ, എന്തിനു സത്യമാർഗ്ഗം എന്ന ചോദ്യം പ്രസക്തമല്ലേ?

തൃക്കോട്ടൂർ പെരുമ നിരൂപണം ചെയ്തപ്പോൾ ഖാദറിന്റെ ഭാഷയെ ഞാൻ പ്രശംസിക്കുകയുണ്ടായി. ഒരു പുതുമയെന്ന നിലയ്ക്കു് അതൊരു ഹരമായിരുന്നു. പക്ഷേ, ഖാദർ ആ ഭാഷതന്നെ ആവർത്തിക്കുന്നതു് കാണുമ്പോൾ 'ആവർത്തനമരോചകം' എന്ന സത്യം അദ്ദേഹത്തെ ഓർമ്മിപ്പിക്കാൻ തോന്നുന്നു. ''പൊല്ലാത്തടിക്കും വല്ലാച്ചൊടിക്കും വിധി വയറ്റത്തടിയെന്നാണു ചൊല്ല്. കൈയിന്നും കാലിന്നും കരുത്തു്, കണ്ടവും കാരാണ്മയും കൂറ്, കന്നും കലപ്പയും കൂട്ട് എങ്കിൽ കാർണോപ്പാടിനു് കഞ്ഞിക്കെന്തിനു് പുഴുക്കു് എന്നാണു ചോദിക്കാറു്.''

ഇതു് കൃത്രിമത്വം വമിക്കുന്ന ഭാഷയാണെന്നു പറയേണ്ടതില്ലല്ലോ. കഥയെ ഈ ഭാഷയിലേക്കു ഖാദർ വിവർത്തനം ചെയ്കയാണെന്നു തോന്നുന്നു! കഥയും അതിന്റെ ഭാഷയും ഒരുമിച്ചു് ഒറ്റ ജൈവവസ്തുവായി രൂപപ്പെടണം. വിഷയം (കഥ) അതിന്റെ ഭാഷ കണ്ടെത്തുകയാണ്. ഭാഷയ്ക്കു വേണ്ടി ക്ലേശിച്ചു എന്നു വരുന്നതു് വായനക്കാരനെയും ക്ലേശിപ്പിക്കയേ ഉള്ളൂ! ഈ നിർദ്ദേശം നല്ല അർത്ഥത്തിൽ ഖാദർ മനസ്സിലാക്കുമെന്നു് ഞാനാശിക്കുന്നു.

**—ഡോ. ജോർജ് ഇരുമ്പയം**

568





എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

വേണ്ടിടത്തോളം പണമില്ലേ? ദാരിദ്ര്യം ജനിപ്പിക്കുന്ന ആ ദുഃഖം സഹിക്കാം. നിങ്ങൾ സ്നേഹിക്കുന്നവർ നിങ്ങളെ ശത്രുവായി കരുതുന്നോ? അതും സഹിക്കാം. നിങ്ങളുടെ ആഗ്രഹത്തിനും സങ്കല്പത്തിനും വിപരീതമായി സന്താനങ്ങൾ പ്രവർത്തിക്കുന്നുവോ? അതും സഹിക്കാവുന്നതേയുള്ളു. എന്നാൽ വീട്ടിലൊരു സന്മാർഗ്ഗവാദിയുണ്ടെങ്കിൽ ഒരു വിധത്തിലും സഹിക്കാനാവുകയില്ല. അയാൾ വൈകുന്നേരം ആപ്പീസിൽ നിന്നു് ഭവനത്തിലെത്തുന്നു. മുററത്തു് ആരോ കീറിയിട്ട രണ്ടു കടലാസ്സുതുണ്ടുകൾ കിടക്കുന്നതു കാണുന്നു. ഭാര്യയെ വിളിച്ചു് ഒരു ഉപദേശം: ''മുററമിങ്ങനെ വൃത്തികേടായി ഇടരുതെന്നു് നിന്നോടു് എത്ര പ്രാവശ്യം പറഞ്ഞിട്ടുണ്ടു്?'' ഭാര്യ മിണ്ടാതെ നില്ക്കുന്നതു കണ്ടുകൊണ്ടു് അയാൾ അകത്തേക്കു കയറുന്നു. അഞ്ചു വയസ്സായ കുഞ്ഞു് കട്ടിലിൽ കിടന്നു് ഉറങ്ങുകയാണു്. ''കൊച്ചിനെ സന്ധ്യയ്ക്കു് ഉറക്കരുതെന്നു് ഞാൻ പലപ്പോഴും പറഞ്ഞിട്ടില്ലേ?'' എന്ന ചോദ്യമെറിയുന്നു അയാൾ. കുഞ്ഞിനെ തട്ടിയുണർത്തി ''മോളേ സന്ധ്യയ്ക്കു് ഉറങ്ങരുതു്'' എന്നു് ഉപദേശം. ഉറക്കത്തിനു ഭംഗം വന്നതുകൊണ്ടു് കൊച്ചു് തൊണ്ടകീറുന്നതിനിടയിൽ ഭാര്യ പറയുന്നു: ''പൈപ്പു് നന്നാക്കാൻ ആളുവന്നിരുന്നു. ട്ാപ്പു് മാററിയിട്ടു. അഞ്ചുരൂപ കൂലിവേണമെന്നു പറഞ്ഞതുകൊണ്ടു ഞാനതു കൊടുത്തു.'' ഗൃഹനായകനു ദേഷ്യം. ''നാലുരൂപയേ കൊടുക്കാൻപാടുള്ളായിരുന്നു.'' ഇങ്ങനെ മൊഴിഞ്ഞുകൊണ്ടു് അടുക്കളെവശത്തേക്കുകടക്കുമ്പോൾ ഒരു ലോട്ട മൂലയിൽ ഇരിക്കുന്നതു കാണുന്നു. ഉടനെ പറയുന്നു: ''പാത്രങ്ങൾ ഇരിക്കേണ്ട സ്ഥാനത്തേ ഇരിക്കാവൂ'' എന്നു നിന്നോടു് എത്ര തവണപറഞ്ഞിട്ടുണ്ടു്?'' പിന്നീടു് കുതിച്ചുകുളിപ്പുരയിലേക്കു് ഒരു പോക്കാണു്. ഭാര്യയെ മാത്രമല്ല പ്രായഭേദം നോക്കാതെ എല്ലാവരെയും അയാൾ ഉപദേശിക്കും. അച്ഛനെ, അമ്മയെ, അപ്പൂപ്പനെ, അമ്മൂമ്മയെ എന്നുവേണ്ട കണ്ണിൽപ്പെടുന്ന 'സകലമാന'ആളുകളെയും ഉപദേശിക്കും. പക്ഷേ ഈ ഉപദേശരത്നങ്ങളുടെ തിളക്കം തന്നിൽപതിയണമെന്നില്ല അയാൾക്കു്. ആപ്പീസിലെ സുന്ദരിയായ ക്ളാർക്കിനെ വിചാരിച്ചുകൊണ്ടു മുൻവശത്തു് ഇരിക്കും. മദ്യപനായ കൂട്ടുകാരൻ വന്നുവിളിച്ചുകൊണ്ടു പോകുന്നതുവരെ ആ ഇരിപ്പായിരിക്കും. ബാറിലിരുന്നു് ആവോളം മദ്യംചെലുത്തിക്കഴിയുമ്പോൾ സുഹൃത്തിനോടും ഉപദേശം നടത്തിയേക്കും. ''അളിയാ ഇത്തറമാത്രം കഴിക്കരുതു്.''

ആവർത്തിക്കട്ടെ. ഇത്തരത്തിലുള്ള സന്മാർഗ്ഗ ശാസ്ത്രോപദേശകരാണു് നമ്മുടെ ജീവിതം തകർക്കുന്നതു്. അതുകൊണ്ടു് ചങ്ങാതികളേ! ഒരു മോറലിസ്റ്റ് നിങ്ങളുടെ വീട്ടിലുണ്ടെങ്കിൽ ഓടി രക്ഷപ്പെടൂ. സഹോദരികളേ! കുടികഴിഞ്ഞെത്തുന്ന ഭർത്താവു് കഴുത്തിനു ഞെക്കിക്കൊല്ലാൻ ഭാവിക്കുകയാണെങ്കിൽ സഹിക്കൂ, ക്ഷമിക്കൂ. എന്നാൽ അയാൾ ഉപദേശിക്കാൻ തുടങ്ങുകയാണെങ്കിൽ വിവാഹമോചനം നേടാൻ പ്രയത്നിക്കൂ.

സാഹിത്യത്തെസ്സംബന്ധിച്ചും ഇതാണു ശരി. സങ്കീർണ്ണതകൾ നിറഞ്ഞതാണു ജീവിതം. ആ സങ്കീർണ്ണതകളെ ചിത്രീകരിക്കാതെ അവയെ ന്യൂനീകൃതമാക്കിക്കൊണ്ടു വന്നു് ഒരു ഉപദേശമാക്കി മാററുമ്പോൾ സാഹിത്യത്തിന്റെ ശക്തിയും സൗന്ദര്യവും നശിക്കുന്നു. മാത്രമല്ല. ആ സാഹിത്യം അയഥാർത്ഥമായി മാറുകയും ചെയ്യുന്നു. ഉപദേശം എപ്പോഴും ആശയമായിരിക്കും. ആശയം അനുഭവമല്ല, അനുഭവത്തിന്റെ ആവിഷ്കാരമല്ലാത്ത രചന സാഹിത്യമേയല്ല.

> ക്ഷമയോടുകൂടി പല്ലുവേദന സഹിക്കുന്ന ഒരു തത്ത്വചിന്തകനും ഉണ്ടായിട്ടില്ല എന്നു പറഞ്ഞതു് ഷെയ്ക്സ്പിയറാണു്. പല്ലുവേദനയെക്കാൾ വലിയ വേദനയാണു് വിമർശനം ഉളവാക്കുന്നതു്. അതു കവികളും മററു സാഹിത്യകാരന്മാരും ക്ഷമിച്ചെന്നു വരും. എന്നാൽ, അവരുടെ ആരാധകർ ക്ഷമിക്കില്ല.

## ഒരു ശ്ലോകം

''ലോകത്തിൽ പൂങ്കുയിലുകൾക്കെന്നപോലെ പൂങ്കോഴികൾക്കും സ്ഥാനമുണ്ടെന്നു് ഒരു മഹാകവി പാടിയിട്ടുണ്ടു്'' എന്നു് സിദ്ധാർത്ഥൻ മനോരാജ്യം വാരികയിൽ. മഹാകവി പാടിയതു് അങ്ങനെതന്നെയോ എന്നെനിക്കു സംശയം. ശ്ലോകം എടുത്തെഴുതാം.

''ശങ്കാപേതമുദിക്കുമർത്ഥരുചിയെങ്ങെങ്ങാ വെറും ശബ്ദമാ–
മങ്കോലക്കുരുവിന്റെയെണ്ണയിലെ–
ഴുന്നജ്ജാലകൗതുഹലം?
ഹുങ്കാരത്തിലൊതുങ്ങുമോ പര
ഗുണോൽകർഷങ്ങൾ? ഉണ്ടൂഴിയിൽ
പൂങ്കോഴിപ്രകരത്തിനും സ്ഥലമഹോ!
പുംസ്കോകിലങ്ങൾക്കുമേ.''

''പൂങ്കോഴിപ്രകരത്തിനു തീർച്ചയായും സ്ഥലമുണ്ടു്; പുംസ്കോകിലങ്ങൾക്കും സ്ഥലമുണ്ടു്'' എന്നാണു് കവി പറഞ്ഞതു്. മറിച്ചാണു് അദ്ദേഹം പറയേണ്ടി

യിരുന്നത്. കവി എഴുതിയ രീതിയനുസരിച്ച് പൂങ്കോഴികൾക്ക പ്രാധാന്യവും പുംസ്കോകിലങ്ങൾക്ക പ്രാധാന്യമില്ലായ്മയും വന്നുപോയി. ''നാട്ടിൽ രാജാക്കന്മാർക്ക സ്ഥാനമുണ്ട്; ഭിക്ഷക്കാർക്കുമേ'' എന്നെഴുതിയാൽ ശരി. ''നാട്ടിൽ ഭിക്ഷക്കാർക്ക സ്ഥാനമുണ്ട്; രാജാക്കന്മാർക്കുമേ'' എന്നെഴുതിയാൽ ഭിക്ഷക്കാർക്ക ഉത്കൃഷ്ടത വന്നുകൂടും.

അതിരിക്കട്ടെ. ആ ശ്ലോകം തന്നെ അത്ര കേമമാണോ? രാജാവ് എവിടെ? തെണ്ടിയെവിടെ? എന്നു ചോദിക്കുന്നതിനു പകരം ''സ്വർണ്ണസിംഹാസനത്തിൽ ഉപവിഷ്ടനായി സുന്ദരാംഗികളാൽ വെഞ്ചാമരംകൊണ്ടു വീശപ്പെട്ട് മന്ദസ്മിതാർദ്രനായി വാണരുളുന്ന രാജശ്രേഷ്ഠനെവിടെ?; കീറിപ്പറിഞ്ഞതും ദുർഗ്ഗന്ധം വമിക്കുന്നതും ആയ വസ്ത്രമുടുത്ത്, പിച്ചച്ചട്ടിയേന്തി, ലാലാജലമൊലിപ്പിച്ച്, ഈച്ചകളാൽ പരിസേവിതനായി വേച്ചുവേച്ചു നടക്കുന്ന തെണ്ടിയെവിടെ?'' എന്നു ചോദിച്ചാൽ ശക്തിയാകെ ചോർന്നുപോയില്ലേ? രാജാവിനും തെണ്ടിക്കും നല്കുന്ന വിശേഷണങ്ങളാണ് ശക്തിരാഹിത്യത്തിനു കാരണമായിത്തീരുന്നത്. അതിനാൽ അർത്ഥമെവിടെ? ശബ്ദമെവിടെ? എന്നുവേണം കവി ചോദിക്കേണ്ടിയിരുന്നത്. കവിയുടെ ആരാധകരോട് എനിക്കു മാപ്പുചോദിക്കേണ്ടതില്ല. ഞാനും അദ്ദേഹത്തിന്റെ ആരാധകൻ തന്നെ.

* * *

ക്ഷമയോടുകൂടി പല്ലുവേദന സഹിക്കുന്ന ഒരു തത്ത്വചിന്തകനും ഉണ്ടായിട്ടില്ല എന്നു പറഞ്ഞത് ഷെയ്ക്സ്പിയറാണ്. പല്ലുവേദനയെക്കാൾ വലിയ വേദനയാണ് വിമർശനം ഉളവാക്കുന്നത്. അതു കവികളും മററു സാഹിത്യകാരന്മാരും ക്ഷമിച്ചെന്നുവരും. എന്നാൽ അവരുടെ ആരാധകർ ക്ഷമിക്കില്ല. സാഹിത്യകാരന്മാർ ക്ഷമിക്കുന്നതിനു ഹേതുവുണ്ട്. തന്റെ രചനയിൽ സാഹിത്യകാരൻ എപ്പോഴും അസംതൃപ്തനായിരിക്കും. അയാളതു തിരുത്തിക്കൊണ്ടിരിക്കും. തിരുത്താതിരിക്കാൻ വേണ്ടിയാണ് അതു അച്ചടിപ്പിക്കുന്നത് എന്നുവരെ ഒരെഴുത്തുകാരൻ പറഞ്ഞിട്ടുണ്ട്.

## പ്രകടനാത്മകത

എറണാകുളത്തു ജവാഹർലാൽ നെഹ്റുവിന്റെ പ്രഭാഷണം ഉണ്ടായിരുന്നു ഒരുദിവസം വൈകുന്നേരം. ഏതാണ്ടു ഒരു ലക്ഷമാളുകൾ അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കാൻ വന്നുകൂടി. അടുത്ത ദിവസം ആ പ്രഭാഷണത്തെ വിമർശിച്ചുകൊണ്ട് ഒരു നേതാവ് പ്രസംഗിക്കുന്നതു് ഞാൻ കേട്ടു. വിശദാംശങ്ങൾ ഓർമ്മയിൽനിന്ന് ഓടിപ്പോയിരിക്കുന്നു. എങ്കിലും അതു് ഏതാണ്ടിങ്ങനെ:—''ഇന്നലെ ഇവിടെ നെഹ്റു പ്രസംഗിച്ചപ്പോൾ ഒരു ലക്ഷത്തിൽപ്പരമാളുകൾ ഉണ്ടായിരുന്നുവെന്ന് ആരോ പറയുകയുണ്ടായി. ശരിയാവാം. ആ ഒരു ലക്ഷ




ജെയിംസ് ജോയിസ്

ത്തിൽ ഇരുപത്തയ്യായിരംപേർ നെഹ്റുവിന്റെ സൗന്ദര്യം കാണാൻ വന്നെത്തിയ പെണ്ണുങ്ങളായിരുന്നു. ശേഷമുള്ളവരിൽ ഇരുപത്തയ്യായിരം പേർ സിവിലിയൻ വേഷത്തിൽ ആളുകളുടെ കൂട്ടത്തിൽ കയറിയിരുന്ന പൊലീസുകാരായിരുന്നു. പിന്നീടുള്ള അമ്പതിനായിരം പേരിൽ ഇരുപത്തയ്യായിരം പേർ യൂണിഫോം ധരിച്ച പൊലീസുകാരായിരുന്നു. ശേഷിച്ച ഇരുപത്തയ്യായിരമാളുകൾ നെഹ്റുവിന്റെ പാർട്ടിയിൽത്തന്നെ ഉൾപ്പെട്ട കോൺഗ്രസ്സുകാരും. ഇങ്ങനെയുള്ള സദസ്സിന് ജനതയുടെ പ്രാതിനിധ്യസ്വഭാവമുണ്ടോ? അതിനാൽ നെഹ്റുവിന്റെ പ്രസംഗം ആരും കേട്ടില്ല എന്നുതന്നെപറയാം. എന്നാൽ എന്റെ മുൻപിലുള്ള ഈ മനുഷ്യമഹാസമുദ്രം... [ആകെ അഞ്ഞൂറാളുകളേ അവിടെ കൂടിയിരുന്നുള്ള—ലേഖകൻ] നെഹ്റുവിനെ തരംതാഴ്ത്തിക്കാണിക്കാനുള്ള ഈ അടവ് അത്യുക്തിയാണോ? അതോ ഇംഗ്ലീഷിൽ ലൈററററീസ് (litotes) എന്നുപറയുന്ന ന്യൂനോക്തിയോ?

[ലൈററററീസിന്റെ വിപരീതപദം ഹൈപർബലി (hyperbole)] എന്നുമാകട്ടെ. ഇതു് കരുതിക്കൂട്ടിയുള്ള അസത്യഭാഷണമാണ്. സാഹിത്യത്തിൽ അത്യുക്തിയും (സ്ഥൂലീകരണവും) ന്യൂനോക്തിയും കാണാം. വികാരത്തെ വികാര ചാ പ ല്യ ത്തോളമെത്തിക്കുമ്പോഴാണ് അവിടെ സ്ഥൂലീകരണമുണ്ടാകുന്നത്. ഉദാഹരണം രമാമേനോൻ കുങ്കുമംവാരികയിലെഴുതിയ ''ദേവകിയുടെ മകൻ'' എന്ന കഥ തന്നെ. സന്താനഭാഗ്യമില്ലാത്ത ഒരു സ്ത്രീക്ക് ഒരനാഥബാലനെ വീട്ടിൽ കൊണ്ടുപോയി വളർത്തണം. കുട്ടികൾ ബലൂൺ ഊതിവീർപ്പിക്കുന്നതുപോലെ കഥയെഴുത്തുകാരി ഇതിവൃത്തത്തെ വാവദൂകതകൊണ്ട് പെരുപ്പിക്കുന്നു. ബലൂൺ വീർപ്പിക്കുമ്പോൾ നമുക്ക് അസ്വസ്ഥത; പൊട്ടിപ്പോകുമോ എന്ന പേടി. അതിനു സദൃശമായ അസ്വസ്ഥതയും ഭയവും സ്ഥൂലീകരിക്കപ്പെടുന്ന ഈ കഥ ഉളവാക്കുന്നു. ഒരു വികാരം

ഈ ശതാബ്ദത്തിലെ സാഹിത്യത്തിന് പരിവർത്തനം വരുത്തിയ 'യൂലിസസ്'' എന്ന നോവൽ (ജെയിംസ് ജോയിസിന്റേതു്) 1922 ഫെബ്റുവരിയിലാണ് പ്രസാധനം ചെയ്തതു്. അന്ന് അതിലുണ്ടായിരുന്ന തെററുകൾ ഗ്രന്ഥകാരനെ വേദനിപ്പിച്ചു. കുററം പരിപൂർണ്ണമായും അച്ചടിച്ചുവരുടേതായിരുന്നില്ല.

ആവിഷ്കരിക്കുന്ന എഴുത്തുകാരൻ ആ വികാരം ആദ്യമായി സ്വയമനുഭവിക്കണം. എന്നിട്ടുവേണം വാക്കുകളിലൂടെ അതു പകർത്താൻ. വികാരരഹിതമായ മനസ്സ് തനിയെ വികാരത്തിന്റെ കൊടുമുടിയിലേക്കു കുതിക്കാൻ ശ്രമിക്കുമ്പോൾ theatrical fabrication ഉണ്ടാകും. ഈ ''പ്രകടനാത്മകമായ അസത്യാത്മകത''യാണ് രമാമേനോന്റെ കഥയുടെ മുദ്ര.

സ്റ്റീൽപ്പാത്രത്തിന്റെ ഉറപ്പ് കാണിക്കാൻവേണ്ടി വില്പനക്കാരൻ അതു് കമിഴ്ത്തിയിട്ട് അതിന്റെ മുകളിൽ കയറിനിന്ന് ചാടുന്നതു് വായനക്കാർ കണ്ടിട്ടില്ലേ? പേനയുടെ നിബ്ബിനു നല്ല ടെംപർ ഉണ്ടെന്നു കാണിക്കാനായി വഴിവാണിഭക്കാരൻ അതു് തറയിൽ ആഞ്ഞു കുത്താറില്ലേ? അങ്ങനെ ഒരുത്തൻ കുത്തിയപ്പോൾ നിബ്ബ് മാത്രമല്ല പേനയും ഒടിഞ്ഞുപോയി. ഇടിക്കേണ്ടതില്ല, തറയിൽ കുത്തേണ്ടതില്ല. ഒന്നു നോക്കിയാൽമതി രമാമേനോന്റെ കഥ തകർന്നുപോകും.

## യൂലിസീസ്—പുതിയ പ്രസാധനം

ഈ ശതാബ്ദത്തിലെ സാഹിത്യത്തിനു പരിവർത്തനം വരുത്തിയ 'യൂലിസീസ്'' എന്ന നോവൽ (ജെയിംസ് ജോയിസിന്റേതു്) 1922 ഫെബ്രുവരിയിലാണ് പ്രസാധനം ചെയ്തതു്. അന്ന് അതിലുണ്ടായിരുന്ന തെററുകൾ ഗ്രന്ഥകാരനെ വേദനിപ്പിച്ചു. കുററം പരിപൂർണ്ണമായും അച്ചടിച്ചുവരുടേതായിരുന്നില്ല. ജോയിസ് ഗ്യാലിപ്രൂഫുകളുടെ അരികുകളിൽ ലക്ഷത്തോളം വാക്കുകൾ കൂടുതലായി എഴുതിച്ചേർത്തു. അവ കൂടെ ചേർത്തു ഗ്രന്ഥം അച്ചടിച്ചുവന്നില്ല. ചേർത്തിടത്തോളം തെററുകളുമായിരുന്നു. അതുകൊണ്ട് ജോയിസ് ഉദ്ദേശിച്ച രീതിയിലുള്ള നോവലല്ല ബഹുജനത്തിന് വായിക്കാനിടവന്നതു്. ഈ സത്യം മനസ്സിലാക്കിയ പ്രൊഫസർ ഗേബ്ലർ (മ്യൂനിക്ക് സർവക

ലാശാലയിലെ പ്രൊഫസർ) അനവധി രേഖകൾ പരിശോധിച്ചും കമ്പ്യൂട്ടറിന്റെ സഹായം അവലംബിച്ചും ഒരു പുതിയ പ്രസാധനം 1984-ൽ ലോകത്തിനു നല്കി. ആ പുസ്തകത്തിന്റെ വില 2400 രൂപയാണ്. അതിനെക്കുറിച്ച് അറിവു കിട്ടിയപ്പോൾ 'യൂലിസീസി'ന്റെ നൂതന പ്രസാധനം വായിക്കാതെതന്നെ എനിക്കു് ഈ ലോകം വിട്ടുപോകേണ്ടതായി വരുമെന്നുതോന്നി. പക്ഷേ ഭാഗ്യംകൊണ്ടു് പെൻഗ്വിൻ ബുക്ക്സ് അതു് ഈ വർഷം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. (വില 141 രൂപ) ഗ്രന്ഥം എന്റെ കൈയിൽ കിട്ടിയതേയുള്ളു. വായിച്ചിട്ടില്ല. ജെയിംസിന്റെ ജീവചരിത്രം മനോഹരമായി രചിച്ച റിച്ചേഡ് എൽമാൻ എഴുതിയ അവതാരിക മാത്രമേ ഞാൻ വായിച്ചുള്ളു. ഈ പ്രസാധനം എത്രമാത്രം പ്രാധാന്യമാർജ്ജിച്ചതാണെന്നു ഗ്രഹിക്കാൻവേണ്ടി ഒന്നോ രണ്ടോ മാററങ്ങൾ മാത്രം എടുത്തുകാണിക്കാം. അമ്മയുടെ മരണത്താൽ ''അന്ധാവനം'' ചെയ്യപ്പെട്ടു് സ്റ്റീഫൻ ഡബ്ലിന്റെ നഗരത്തിലൂടെ അലഞ്ഞുതിരിയുകയാണ്. രാത്രിയേറെ ച്ചെന്നപ്പോൾ മദ്യപിച്ച് ഉന്മത്തനായ സ്റ്റീഫൻ അമ്മയുടെ പ്രേതം കാണുന്നു. ''അമ്മേ, അമ്മയ്ക്കറിയാമെങ്കിൽ ആ വാക്കു് എന്നോടു പറയൂ. എല്ലാവർക്കും അറിയാവുന്ന ആ വാക്ക്.'' അമ്മ അതു പറയുന്നില്ല. ജോയിസ് എഴുതിയതും 'യൂലിസീസി'ന്റെ എല്ലാ പ്രസാധനങ്ങളിലും വിട്ടുപോയതുമായ ആ പദം 'സ്നേഹം' എന്നതാണ്. ഈ വാക്കു നമുക്കു ലഭിച്ചതോടെ നോവലിന്റെ അർത്ഥമാകെ ഒരു പുതിയ കാഴ്ചപ്പാടിൽ വന്നു വീഴുന്നു. ജെയിംസിന്റെ കൃതിയുടെ സ്വഭാവം മനസ്സിലാക്കാൻ അതു സഹായിക്കുന്നു. കൈയെഴുത്തു പ്രതിയിലുള്ളതും അച്ചടിച്ചപ്പോൾ വിട്ടുപോയതുമായ വാക്യം ഇതാണ്: Do you know what you are talking about? Love· yes, Word known to all men......'' പഴയ പ്രസാധനങ്ങളിൽ "Ask them a question they ask you another· Good idea if you're in a cart''· ഇതിനൊരർത്ഥവുമില്ല. ഈ പുതിയ പ്രസാധനത്തിൽ ഇങ്ങനെ: Ask them a question they ask you another· Good idea if you're stuck· Gain time· But then you're in a cart· ഗേബ്ലർ മററു രണ്ടു പണ്ഡിതന്മാരുടെ സഹായത്തോടെ തയ്യാറാക്കിയ ഈ 'സിനോപ്റ്റിക് എഡിഷ'നായിരിക്കും ഇനി എല്ലാവരും വായിക്കുക.

* * *

ഒരു പടിഞ്ഞാറൻ നേരമ്പോക്ക്. കപ്പൽയാത്ര ചെയ്യുകയായിരുന്നു ഭർത്താവും ഭാര്യയും. ഭർത്താവു പറഞ്ഞു: ''ഞാൻ ഡിന്നർ റൂമിൽപ്പോയി ആഹാരം കഴിക്കുകയാണ്. നിനക്കുള്ളതു് പയ്യന്റെ കൈയിൽ ഇങ്ങോട്ടു കൊടുത്തയയ്ക്കാം.'' ഭാര്യ മറുപടി നല്കി: ''അവന്റെ കൈയിൽ കൊടുത്തയയ്ക്കു. പക്ഷേ, അതു് ഇങ്ങോട്ടു കൊണ്ടുവരേണ്ടതില്ല. അവൻ ഡെക്കിൽ നിന്നു കൊണ്ടു കടലിലേക്കു് എറിഞ്ഞാൽ മതി.'' [ഞാൻ വിചാരിച്ചിരുന്നു നമ്മുടെ തീവണ്ടികളിൽ മാത്രമാണു് ദൂരെ എറിഞ്ഞുകളയേണ്ട ഭക്ഷണം കിട്ടുന്നതെന്നു്. അല്ല പടിഞ്ഞാറൻദേശത്തും ഇങ്ങനെതന്നെ] നമ്മുടെ പ്രസാധകർ ധാരാളം പുസ്തകങ്ങൾ അച്ചടിക്കട്ടെ. അവരുടെ ബുള്ളററിനുകളിൽ അവയെക്കുറിച്ചു കേമമായി എഴുതട്ടെ. വേണമെങ്കിൽ അവരുടെ പുസ്തകക്കടകളിൽ അവ നിരത്തിവയ്ക്കട്ടെ. ഓരോ മാസത്തിലും ഒരു നല്ല ദിവസംനോക്കി അവയെ റോഡിലിരിക്കുന്ന കുപ്പത്തൊട്ടിയിൽ എറിഞ്ഞാൽ മതി.

## വായിക്കേണ്ട ഒരു റിപോർട്ടു്

ഈ ആഴ്ചത്തെ ടൈം വാരികയിൽ സിക്ക്ഭീകരർ ഹിന്ദുക്കളെ എങ്ങനെ ഹിംസിക്കുന്നു എന്നതിനെക്കുറിച്ച് ഒരു ലേഖനമുണ്ട്. വായിച്ചിരിക്കേണ്ട പ്രബന്ധമാണതു്. ഈ വർഷത്തിൽമാത്രം നാനൂറുപേർ വധിക്കപ്പെട്ടു എന്നാണു് പൊലീസിന്റെ കണക്ക്. ജനങ്ങൾ യാത്രചെയ്യാൻ പേടിക്കുന്നു. റോഡുകൾ വിജനങ്ങൾ. ബസ്സുകളിൽനിന്നു യാത്രക്കാരെ പിടിച്ചിറക്കി ഭീകരർ വെടിവച്ചുകൊല്ലുന്നു. വയലുകളിൽ ജോലി ചെയ്യുന്ന കൃഷിക്കാരെയും ഓഫീസിൽ പോകുന്ന ജോലിക്കാരെയും യഥാക്രമം വയലുകളിലും തെരുവുകളിലും വച്ച് കൊല്ലുകയാണ് അവർ. കളിച്ചുനില്ക്കുന്ന കുഞ്ഞുങ്ങളെയും വധിക്കുന്നു. മരുന്നു തീർന്നുപോയെങ്കിലും വെളിയിൽപ്പോയി അതു വാങ്ങിക്കൊണ്ടുവരാൻ ഒരു ഹിന്ദു ഡോക്ടർക്കു പേടി. അദ്ദേഹത്തിന്റെ മകനെ മററു യാത്രക്കാരോടൊപ്പം ബസ്സിൽനിന്നു പിടിച്ചിറക്കി ഭീകരർ വെടിവച്ചു കൊന്നു. ആളറിയാതിരിക്കാൻവേണ്ടി ഹിന്ദുക്കൾ താടി വളർത്തുന്നു. തലപ്പാവു കെട്ടുന്നു. ഭീകരന്മാർ പേടിപ്പിക്കുന്നതു് ഒരേ മട്ടിലാണ്. സിക്കുകാർക്കു തങ്ങളുടെ ജന്മഭൂമി സ്വന്തമായി വേണമെന്നു് അവർ പ്രസംഗിക്കുന്നു. സ്ഥലംവിട്ടുപോകാൻ അവർ ഹിന്ദുക്കളോടു ആവശ്യപ്പെടുന്നു. അതേ ആവശ്യം ചുവർപ്പരസ്യങ്ങളായി പ്രത്യക്ഷങ്ങളാകുന്നു. കുറെ ദിവസം കഴിഞ്ഞു മൂന്നോ നാലോ ഭീകരർ മോട്ടോർസൈക്കിളിലോ സ്കൂട്ടറിലോ സഞ്ചരിച്ച് തങ്ങളാലാവുംവിധം ഹിന്ദുക്കളെ വെടിവച്ചു കൊല്ലുന്നു. ''എല്ലാവർക്കമറിയാം കൊലപാതകികൾ ആരാണെന്നു്. തദ്ദേശവാസികൾക്കറിയാം. പൊലീസിനറിയാം. ആരും ഒന്നും ചെയ്യുന്നില്ല. പൊലീസിലെ എൺപതു ശതമാനം സിക്കുകാരാണ്. ഭീകരന്മാരുടെ വശത്താണത്രേ അവർ. (ടൈം. ജൂലൈ 7).

ഇതിന്റെ മറുപുറം ലെസ്റ്റർ (Leicester) കാരാഗൃഹത്തിൽ കഴിയുന്ന മൂന്നു ഭീകരന്മാരോടും സ്വതന്ത്രനായി കഴിയുന്ന ഒരു ഭീകരനോടും പ്രീതിഷ്നന്ദി നടത്തിയ സംഭാഷണങ്ങളിൽ ദർശിക്കാം. എല്ലാ [illegible]സവും നൂററു[illegible] ക്കിനു സിക്കുകാ[illegible] കൊല്ലുന്ന എ[illegible]ണു് അവരുടെ പ്രസ്താവം. ഒരു പത്ര[illegible] ആ വസ്തുത പ്രകാശിപ്പിക്കുന്നില്ലത്രേ! (ഇലസ്ട്രേറഡ് വീക്ക്ലി—ജൂലൈ 6–12)

വടക്കുപടിഞ്ഞാറു് സിയാ ഉൾഹക്ക് അമേരിക്ക നല്കുന്ന യുദ്ധോപകരണങ്ങൾ കാണിച്ചു് നമ്മളെ പേടിപ്പെടുത്തുന്നു. ഗൂർഖാ രാജ്യം സ്ഥാപിക്കാൻ ചിലർ വടക്കുദേശത്തു ശ്രമിക്കുന്നു. തെക്കുകിഴക്കേ മൂലയിൽ ജയവർദ്ധന എന്നൊരു കംസൻ തമിഴരെ ചുട്ടുകരിക്കുന്നു. ഈ നൃശംസതയുടെ നടുവിൽപ്പെട്ടു നമ്മുടെ പാർലമെന്ററി ഡെമോക്രസി ശ്വാസംമുട്ടി കൈകാലിട്ടടിക്കുന്നു. ഈ സന്ദർഭത്തിൽ മേഷയുദ്ധത്തിൽപ്പെട്ട കുറുനരിയെപ്പോലെ ചില ജംബുകങ്ങൾ രക്തം നക്കിക്കുടിക്കുന്നു. ഏതൊരു വ്യക്തിയെയും ഞെട്ടിപ്പിക്കുന്ന സംഭവങ്ങളും വസ്തുതകളുമാണിവ. കുഞ്ഞപ്പ പട്ടാന്നൂർ ഇവകണ്ടു് ഞെട്ടിയതിൽ ഞാൻ അദ്ഭുതപ്പെടുന്നില്ല. അദ്ദേഹം കലാകൗമുദിയിൽ എഴുതുന്നു:—

പൊരുളും വെളിപാടും അരുള-
പ്പാടുകളും
വടവൃക്ഷച്ചുവട്ടിലെ മിഥ്യകൾ
മാത്രമാണിന്നു്.
ചവിട്ടിക്കയറേണ്ട മലമടക്കുകൾ
പലതുണ്ടു്
നീന്തിക്കടക്കേണ്ട കടലിടുക്കുകൾ
പലതുണ്ടു്
പൊരുതിനില്ക്കാൻ പടനിലങ്ങൾ
പക്ഷേ, [പലതുണ്ടു്
പൊരുതിപ്പിന്മാറാൻപോലും
. പററാത്ത
കടുത്ത ചാവേറിന്റെ കറുത്ത
സംഘമിത്രാ! [കാലമാണിതു്—

ഛന്ദസ്സിൽ ഒതുങ്ങാത്ത കവിത എ

കുഞ്ഞപ്പ പട്ടാന്നൂർ



...ഷ്ടമില്ല. പക്ഷേ, മനുഷ്യരക്തം ...യായി ഒഴുകുന്നതു കണ്ടു് ദുഃഖിക്കുന്ന ...ഞ്ഞപ്പ പട്ടാന്തരിന്റെ നന്മയാർന്ന ഹൃദയം ഏതുവർക്കുമുണ്ടായിരുന്നെങ്കിൽ എന്നെനിക്കു തോന്നി.

## കൊച്ചു വർത്തമാനം

ഡോക്ടർ രാധാകൃഷ്ണൻ കാലത്തു് പത്രത്തിനെ കണ്ടതിനുശേഷമേ കാപ്പി കുടിക്കുമായിരുന്നുള്ളു. ഡോക്ടർ രാജേന്ദ്രപ്രസാദ് ബ്രാഹ്മണന്റെ കാലുകഴുകി വെള്ളം കുടിക്കുമായിരുന്നു. കമ്മ്യൂണിസ്റ്റായി ഭാവിക്കുന്ന ഒരു സാഹിത്യകാരൻ അമ്പലത്തിൽ രഹസ്യമായി പോയി തൊഴാറുണ്ടു്. മൊറാർജി ദേശായി സ്വന്തം മൂത്രം കുടിക്കുന്നു. വേഴ്ചയ്ക്കു ശേഷം, ഓടുന്ന തീവണ്ടിയുടെ അടിയിൽ മലർന്നുകിടന്നാൽ ഗർഭം ധരിക്കാമെന്നും കമഴ്ന്നുകിടന്നാൽ ഗർഭം അലസിക്കാമെന്നും ഈജിപ്ററിലെ സ്ത്രീകൾ വിശ്വസിക്കുന്നു. രാത്രി കട്ടിലിൽനിന്നു മറിഞ്ഞു് താഴെ വീഴുന്നവരിൽ പുരുഷന്മാരാണധികം. അഗ്നിശലഭം തവളയുടെ വയററിൽ ചെന്നാലും അതിന്റെ പ്രകാശം പുറത്തേക്കുപ്രസരിക്കും. പുരുഷന്മാരെ ആകർഷിച്ചു് കിടപ്പറയിലേക്കുകൊണ്ടുവന്നിട്ടു് അവരുടെ കരണത്തടികൊടുത്തുവിടുന്ന ഒരു സുന്ദരിയുണ്ടായിരുന്നു തിരുവനന്തപുരത്തു്. സുന്ദരി മരിച്ചുപോയി. അടികിട്ടിയ പലരും ജീവിച്ചിരിക്കുന്നു. മതി. മററുള്ളവരെക്കുറിച്ചു കൂടുതലെഴുതിയാൽ ഇതിനെ ഗോസിപ്പ്കോളമെന്നു ചിലർ വിളിക്കും. എന്നെപ്പററി എഴുതിയാൽ 'ഇയാളുടെ കാര്യം കേൾക്കാനാണോ ഞങ്ങൾ വാരിക വാങ്ങുന്നതു്?' എന്നു മററു ചിലർ ചോദിക്കും. എങ്കിലും നമ്മെ വിസ്മയിപ്പിക്കുന്ന വസ്തുതകളാണിവ. വിസ്മയിപ്പിക്കുന്ന ഒന്നുകൂടെ പറയാം. പ്രഭാമേനോന്റെ കൊച്ചു വർത്തമാനം— സ്മോൾടോക്ക് — ചെറുകഥയായി വനിതാ മാസികയിൽ വന്നിരിക്കുന്നു; ''മ്ളാനതയുടെ തടവറ'' എന്ന പേരിൽ.

## സൂക്തങ്ങൾ

ശൂരനാട്ടു കുഞ്ഞൻപിള്ള സർക്കാർ സർവ്വീസിലിരുന്ന കാലത്തു് എന്നോടു പറഞ്ഞതു്: ''എന്റെ ഓഫീസിലെ ഗോപാലകൃഷ്ണനു് പരാതി. ജോർജ്ജിന്റെ 'ക്കുർക്കംവലി' കേട്ടു് അയാൾക്കു് ഉറങ്ങാൻ സാധിക്കുന്നില്ലപോലും. [പേരുകൾക്കു് മാററം വരുത്തിയിരിക്കുന്നു—ലേഖകൻ]

സ്ത്രീകളിരിക്കുന്ന പിറകുവശത്തേക്കു് കൂടുതൽ കൂടുതൽ നീങ്ങുന്ന യാത്രക്കാരനോടു് സരസനായ കണ്ടക്ടർ: കൂടുതൽ പിറകോട്ടു് പോകരുതു്. കണ്ണാടി പൊട്ടി നിങ്ങൾ റോഡിൽ വീഴും. വേറൊരു സരസനായ കണ്ടക്ടർ യാത്രക്കാരോടു്: മുൻവശത്തേക്കു നീങ്ങിനില്ക്കണം, ആ ഭാഗവും കിഴക്കേക്കോട്ടയിൽ ചെല്ലും. [കിഴക്കേക്കോട്ട; ബസ്സു് പുറപ്പെടുന്നതും ചെന്നുനില്ക്കുന്നതുമായ സ്ഥലം. തിരുവനന്തപുരത്തു്.]

മാർത്താണ്ഡം ബാങ്കിന്റെ മാനേജരായിരുന്ന ജോർജ്ജിനോടു് ഒരു ദിവസം ഞാൻ ടെലിഫോണിൽ ചോദിച്ചു: ''എന്റെ അക്കൗണ്ടിൽ ബാലൻസ് വല്ലതുമുണ്ടോ?'' രണ്ടു മിനിററിനു ശേഷം മറുപടി: ''ഉണ്ടല്ലോ, ഫൈവ് ഹൺഡ്രഡ് നയാപൈസ.'' ഇനി ഭാഗികമായിമാത്രം സ്വന്തമായ ഒരു സൂക്തം: പുരുഷന്റെ ജീവിതാവസ്ഥകൾ—ശൈശവം, കൗമാരം, യൗവനം. വാർദ്ധക്യം. സ്ത്രീയുടെ ജീവിതാവസ്ഥകൾ: ശൈശവം കൗമാരം, യൗവനം, യൗവനം, യൗവനം, യൗവനം.

പേരുപറയാൻ മടി. ആധ്യാത്മികതത്വത്തിൽ അതിരുകടന്ന അഭിനിവേശവും സന്ന്യാസിമാരിൽ എന്തെന്നില്ലാത്ത താത്പര്യവും ഉള്ള ഒരാഫീസ് സൂപ്രണ്ടാണു് കഥാനായകൻ. പ്രിൻസിപ്പൽ എൻ. ഗോപാലപിള്ളയെ കാണാൻ വന്ന ഒരു സന്ന്യാസിയെ കണ്ട മാത്രയിൽ സൂപ്രണ്ടു് ചാടിയെഴുന്നേററു കൈകൂപ്പിനിന്നു. കാഷായവസ്ത്രക്കാരന്റെ മേൽമുണ്ടു് അയാളറിയാതെ ഊർന്നു താഴെ വീണു. സൂപ്രണ്ടു് ഭക്ത്യാദരപുരസ്സരം: അങ്ങയുടെ കൗപീനം താഴെ വീണു.

## നാനാ വിഷയകം

നിത്യജീവിത സത്യത്തിന്റെ രൂപം മാററി അതിനെ വായനക്കാരന്റെ അനുഭവമാക്കുന്നതിനെയാണു് കലയെന്നുപറയുന്നതു്. ഭാര്യയുടെ ചാരിത്രത്തിൽ സംശയം തോന്നിയ ഭർത്താവു് അവളെ കൊല്ലുന്നതു് നിത്യജീവിത സത്യം. അതിനെ ഷേയ്ക്സ്പിയർ രൂപം മാററി 'ഒഥെല്ലോ' ആക്കുമ്പോൾ ആ നാടകം നമ്മുടെ ഒരനുഭവമായി മാറുന്നു. ഈ വിധത്തിൽ അനുഭവമായി മാറുന്നില്ല, കെ.എൻ. നമ്പൂതിരി ചന്ദ്രിക ആഴ്ചപ്പതിപ്പിലെഴുതിയ ''ചെക്കിണ്യാരുടെ ഭാഗ്യം തെളിയുന്നു'' എന്ന കഥ. തക്കാളിവിററു നടന്ന ഒരുത്തൻ കുറേക്കാലം കഴിഞ്ഞു നാണി എന്നൊരുത്തിയെ ഭാര്യയായി സ്വീകരിക്കുന്നു. ഇക്കഥയിൽ നിത്യജീവിത സംഭവത്തിലെ സത്യമോ അർത്ഥമോ ഇല്ല. കലയുടെ കാര്യം പറയാനുമില്ല. വല്ലാത്ത പീഡനമാണു് ഇങ്ങനെയുള്ള കഥകൾ നടത്തുന്നതു്. ചിത്രശലഭത്തെ ചില വികൃതിക്കുട്ടികൾ ഒററയടിക്കു കൊല്ലുന്നതുപോലെ കെ. എൻ. നമ്പൂതിരി കലാശലഭത്തെയും ഒററയടിക്കു നിഗ്രഹിക്കുന്നു. ആഴ്ചപ്പതിപ്പിന്റെ ഏഴും എട്ടും പുറങ്ങൾ നോക്കു. തകർന്നു കിടക്കുന്ന ചിത്രശലഭത്തെ കാണാം.

ബോർഹെസിന്റെ ആദ്യകാല കഥകളിൽ ഒന്നാണു് ''മരണവും വടക്കുനോക്കി യന്ത്രവും'' എന്നതു്. ഒരു മതസമ്മേളനത്തിൽ പങ്കുകൊള്ളാൻ വന്ന ഡോക്ടർ യർമോലിൻസ്കിയെ ആരോ കൊന്നു. അദ്ദേഹം മരിച്ചുകിടന്ന മുറിയിൽ ലോയിൻറൂട്ടു്, ടെവിറാനസ് ഈ രണ്ടു ഡിററക്ടീവ്സ് എത്തി. അവർ യർമോ ലിൻസ്കിയുടെ ടൈപ്പ്റൈററിൽ ഇങ്ങനെയൊരു വാക്യം കണ്ടു. ''പേരിന്റെ ആദ്യത്തെ അക്ഷരം ഉച്ചരിച്ചുകഴിഞ്ഞു.'' പിന്നെയും രണ്ടു കൊലപാതകങ്ങൾകൂടി നടന്നു. രണ്ടാമത്തെ കൊലപാതകം നടന്ന സ്ഥലത്തു് ''പേരിന്റെ രണ്ടാമത്തെ അക്ഷരം ഉച്ചരിച്ചു കഴിഞ്ഞു'' എന്നു് എഴുതിവച്ചിരുന്നു. മൂന്നാമത്തെ കൊലപാതകം നടന്നിടത്തു് ''പേരിന്റെ അവസാനത്തെ അക്ഷരം ഉച്ചരിച്ചുകഴിഞ്ഞു'' എന്നും എഴുതിവച്ചിരുന്നു. അവിടെ ഇട്ടിരുന്ന ഒരു പുസ്തകത്തിലെ ''ജൂത ദിവസം അസ്തമയത്തിൽ തുടങ്ങുന്നു, അടുത്ത ദിവസം അസ്തമയത്തിൽ അവസാനിക്കുന്നു:'' എന്ന വാക്യത്തിന്റെ താഴെ വരയിട്ടിരുന്നു. അതിൽനിന്നു നാലാമത്തെ കൊലപാതകം നാലാംതീയതി നടക്കുമെന്നു ലോയിൻറൂട്ടു് തീരുമാനിച്ചു. വടക്കുനോക്കിയന്ത്രത്തിന്റെ സഹായത്തോടെ ആ കൊലപാതകം നടക്കുന്ന സ്ഥലം ഡിററക്ടീവ് കണ്ടുപിടിച്ചു. അവിടെയെത്തിയ ലോയിൻറൂട്ടിനെ ഷാർലഹ് എന്ന കൊലപാതകി കൊന്നു. ലോയിൻറൂട്ടു് ഷാർലഹിന്റെ സഹോദരനെ ജയിലിലാക്കിയതിന്റെ പ്രതികാരമായിട്ടാണു് ആ വധം അയാൾ നടത്തിയതു്. ഈ കഥ അന്തിമമായി ഒരുത്തരം പോലും നൽകുന്നി''ല്ലെന്നു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ബോർഹെസിനെക്കുറിച്ചു് എഴുതിയ എം. പി പറയുന്നു. 'സമ്പന്നത'യും സങ്കീർണ്ണതയും കൂടിയ തോതിലുള്ള ഈ കഥയെക്കുറിച്ചു് വിശദമായി എഴുതാൻ ഇവിടെ സ്ഥലമില്ല. യുക്തികൊണ്ടു് എല്ലാം തെളിയിക്കുന്ന ചെസ്റ്റർടൺ കഥകളിലെ ഫാദർ ബ്രൗണിനെ വിമർശിക്കുകയാണു് ബോർഹെസ്. അങ്ങനെ യുക്തി വിശ്വസിക്കാൻ കൊള്ളരുതാത്തതാണെന്നും വ്യക്തമാക്കുന്നു.

*     *     *

തിരുവനന്തപുരത്തെ ചാല ഇംഗ്ലീഷ് ഹൈസ്കൂളിലാണു് ഞാൻ പഠിച്ചതു്. അക്കാലത്തു് സ്കൂളിന്റെ ചുററും വേശ്യാലയങ്ങൾ ഉണ്ടായിരുന്നു. അതുകൊണ്ടാവാം എന്റെ ഒരു സാറു് വേശ്യയോടു ചേർന്നാലുണ്ടാകുന്ന ആപത്തുകളെക്കുറിച്ചു ക്ലാസ്സിൽ വാ തോരാതെ സംസാരിക്കുമായിരുന്നു. ഒരു ദിവസം ഞാൻ സ്കൂളിനടുത്തുകൂടെ നടന്നപ്പോൾ സാറു് തലയിൽ തോർത്തിട്ടുമറച്ചുകൊണ്ടു് ഒരു വേശ്യാലയത്തിൽ നിന്നിറങ്ങിവരുന്നതു കണ്ടു. എന്റെ ഒരു സ്നേഹിതൻ സംസാരിക്കുന്നതെല്ലാം കാൻറിനേയും ക്ലോദ് ലവിസ്റ്റ്റോസിനെയും ദസ്തെയെവ്സ്കിയെയും കുറിച്ചു്. അദ്ദേഹം എഴുതുന്നതെല്ലാം പൈങ്കിളിക്കഥകൾ.

# അശാന്തിയും ഒരു ചരിത്രരചനയും

(20-ാം പേജിൽനിന്ന് തുടർച്ച)

ലൂടെ ഇടിമിന്നലുകൾപോലെ ചിതറുന്നു.

ഇത് തൊഴിലാളികളുടെ നഗരമാണ്. ബീഡിത്തൊഴിലാളികളുടെയും നെയ്ത്തുതൊഴിലാളികളുടെയും നഗരം. എല്ലാ രാഷ്ട്രീയപ്പാർട്ടികൾക്കും ഈ രണ്ടുമണ്ഡലങ്ങൾ, നേതാക്കന്മാരെ സംഭാവന ചെയ്യുന്നു. നേതാക്കന്മാരുടെ ഒരു മഹാപാരമ്പര്യത്തിന് കണ്ണൂർക്കാരുടെ മനസ്സിന് കടന്നുപോകേണ്ടതായുണ്ട്. വിഷ്ണുഭാരതീയൻ, എ. കെ. ജി, കെ. പി. ആർ, കെ. പി. ഗോപാലൻ, എ. വി. കുഞ്ഞമ്പു, കാന്തലോട്ട് കുഞ്ഞമ്പു, സുബ്രഹ്മണ്യഷേണായി, പി എം. കുഞ്ഞിരാമൻനമ്പ്യാർ, വർഗ്ഗീസ്... രാഷ്ട്രീയത്തിൽ എന്തെല്ലാം ഉരുൾ ചെറുത്തുനില്പുകൾ. എ.കെ. ജി. ആശുപത്രി, പാപ്പിനിശ്ശേരി വിഷചികിത്സാകേന്ദ്രം, പറശ്ശിനിയിലെ സ്നേക്ക്പാർക്ക് എന്നിവ പുതിയ ഒരു സംസ്കാരത്തിന്റെ മുഖമുദ്രയാണ്.

രാഷ്ട്രീയാഭിപ്രായ സംഘട്ടനങ്ങൾക്കിടയിൽ ഇന്ന് നിസ്സഹായമായിപ്പോവുന്ന ആതുര കേന്ദ്രങ്ങൾ കണ്ണൂരിന്റെ ദുഃഖമായി മാറും. പാവം രോഗികൾ, പാവം പാമ്പുകൾ. ഇവിടെ കമ്മ്യൂണിസ്റ്റുകാർക്കും കോൺഗ്രസ്സുകാർക്കുമുണ്ട് ബാങ്കുകൾ. എ. കെ. ജി. യുടെ പുഞ്ചിരിക്കുന്ന ചിത്രവുമായി സഹകരണ കോഫിഹൗസുകൾ.

ചോര തെറിച്ച ഗ്രാമങ്ങൾ ഇന്നും ഉറങ്ങിയിട്ടില്ല. കക്ഷികളും ബന്ധങ്ങളും ഭരണവുമായി കമ്മ്യൂണിസ്റ്റുകാർ മുന്നോട്ടുപോയി. കണ്ണൂരിലെ ആ വിപ്ലവ ഗ്രാമങ്ങൾ എല്ലാം കണ്ടുനിന്നു. എങ്കിലും ഇനിയും ഏതോ വിപ്ലവവീര്യം ഗ്രാമങ്ങളുടെ സിരകളിൽ ത്രസിക്കുന്നു.

ഷേധിക്കപ്പെട്ട കാലം. പ്രചരണമില്ല. ചുകപ്പുടുത്ത തെയ്യങ്ങൾ തെരുവിലിറങ്ങി ഉറഞ്ഞാടി. തെയ്യങ്ങളുടെ 'കല്പനകൾ' കമ്മ്യൂണിസ്റ്റ് മുദ്രാവാക്യങ്ങളായിരുന്നുവെന്ന് പൊലീസുകാർ തിരിച്ചറിയാൻ സമയമെടുത്തു. തെയ്യങ്ങൾ വെറും ആരാധനാമൂർത്തികളല്ല. കേവല അനുഷ്ഠാന കലയുമല്ല. തെയ്യങ്ങൾ കണ്ണൂരിന്റെ രാഷ്ട്രീയസാമൂഹിക പ്രതിരൂപങ്ങളാണ്. രക്തചാമുണ്ഡി, കുണ്ടോറ ചാമുണ്ഡി, മടയി ചാമുണ്ഡി, തീചാമുണ്ഡി...കമ്മ്യൂണിസം, മാർക്സിസം, നക്സലൈറ്റുകാർ... കണ്ണൂരിന്റെ പുതിയ തെയ്യങ്ങൾ.

കണ്ണൂർ നഗരത്തിന് വീതികൂടിയിരിക്കുന്നു. സ്റ്റേഡിയത്തിലെ ഷോപ്പിങ് കോംപ്ലക്സ് വിപുലമായിരിക്കുന്നു. പഴയ കലക്ടറേറ്റ് പുതിയ സിവിൽ സ്റ്റേഷനായി മാറിയിരിക്കുന്നു, നഗരവീഥികൾക്ക് ആനച്ചന്തം കൈവരുന്നു.



മരിച്ച കൈത്തറികൾ



എന്നിട്ടും ജീവിക്കുന്ന ബീഡിവ്യവസായം

പൊട്ടലാണ് ഇവിടെ നടന്നത്. കെ. പി. ആറിന്റെ മാററം. വർഗ്ഗീസിന്റെ തിളക്കൽ, വിപ്ലവത്തിന്റെ പുതിയ പുതിയ വഴികളെക്കുറിച്ചുള്ള അന്വേഷണങ്ങൾ. നേതാവിന്റെ മഹാപ്രതീകമായി അതാ, ഒരു വശത്ത് എ. കെ. ജി. ഒരു വശത്ത് സായുധവിപ്ലവകാരിയായിരുന്ന വർഗ്ഗീസിന്റെ മായാത്ത ചിത്രങ്ങൾ. രാഷ്ട്രീയത്തിന്റെ സകല വഴികളും ഇതിലൂടെ കടന്നുപോയി. മുന്നോട്ടും പിറകോട്ടും പോകുന്ന ചരിത്രത്തിന് കണ്ണൂർ സാക്ഷ്യം വഹിക്കുന്നു.

●

രാഷ്ട്രീയശക്തിയായി മാറിയ ബീഡിത്തൊഴിലാളികളെ രക്ഷിച്ച പണിക്കരുടെ കേരള ദിനേശ് ബീഡിയുടെ കേന്ദ്രം ഈ നഗരമാണ്. സഹകരണ പ്രസ്ഥാനങ്ങളുടെ വിളഭൂമിയാണ് ഈ നഗരം. ഇവിടെ സംഘടിത തൊഴിലാളി സ്വയം വ്യവസായം വളർത്തുന്നു. ബൂർഷ്വാസിയോടുള്ള മാതൃകാപരമായി

കണ്ണൂരിലെ തെയ്യങ്ങൾ ഇന്ന് പ്രസിദ്ധമാണ്. രൗദ്രതെയ്യങ്ങൾ. വീരന്മാർ. ഭൂതപ്രേതാരാധന. വീരാരാധന, മൃഗാരാധന. തെയ്യങ്ങളുടെ നിറവും ചുകപ്പാണ്. മുഖത്തെഴുത്തിലും ചമയത്തിലും കിരീടത്തിലും ചുകപ്പ്. ചുവന്ന പട്ട്, തെച്ചിപ്പൂക്കൾ. കണ്ണൂരിന്റെ ഈ അനുഷ്ഠാനകലയ്ക്ക് ദീർഘമായ ഒരു ചരിത്രമുണ്ട്. തെയ്യം കെട്ടിയാടുന്ന അവർണ്ണൻ ഒരു രാവിലെങ്കിലും സവർണ്ണനായി മാറുന്നു. വണ്ണാന്റെയും മലയന്റെയും മുന്നൂററാന്റെയും മുടിവച്ച തെയ്യക്കോലങ്ങൾക്ക് മുന്നിൽ ഓച്ഛാനിച്ച് നിൽക്കുന്ന സവർണ്ണൻ. തമ്പുരാക്കന്മാർ അന്നുമാത്രം അവർണ്ണനെ തൊഴുന്നു.

തൊള്ളായിരത്തിനാല്പതുകളിലെ കമ്മ്യൂണിസ്റ്റ്കാലം. ഒളിവിൽ കിടക്കൽ. ജയിൽ മർദ്ദനം. നിരോധനം. ചുകപ്പു കണ്ടാൽ പേയിളകുന്ന ഭരണാധികാരികൾ. അന്നു കമ്മ്യൂണിസം പ്രചരിപ്പിക്കാൻ തെയ്യങ്ങളും നിരന്നു. കമ്മ്യൂണിസ്റ്റ്കാരനു പ്രവർത്തനസ്വാതന്ത്ര്യം നി

കേന്ദ്രപട്ടാളം തമ്പടിച്ച് സ്വന്തമാക്കിയ പകുതി മൈതാനം. പയ്യാമ്പലത്തെ അരുണിമയാർന്ന സൂര്യാസ്തമയം, ബേബിബീച്ച്. അനശ്വരരുടെ ശ്മശാനം.

യുവത്വത്തിന്റെ നനുത്ത സ്മരണകൾ. മൈതാനങ്ങളായിരുന്നു ഒരിക്കൽ കണ്ണൂരിന്റെ സാന്ത്വനം. ഓർക്കാൻ ഒരുപിടി ഓർമ്മകൾ അലയുന്ന പച്ചപ്പുൽത്തകിടുകൾ. ഇന്ന് അവയെല്ലാം സമ്മേളനനഗരികൾ. ഫ്ളഡ്‌ലൈററ് സ്റ്റേഡിയം.

ഫുട്ബോളിന്റെ മെക്കയായി കണ്ണൂർ അറിയപ്പെട്ടു. രാഷ്ട്രീയത്തോടുള്ളത്രയും ഹരം കണ്ണൂർക്കാർക്ക് ഫുട്ബോളിനോടുമുണ്ട്. ഇന്ത്യൻ ഫുട്ബോളിന് കണ്ണൂർ അവിസ്മരണീയതയും നൽകി. കേരളത്തിലെ ആദ്യത്തെ ഫുട്ബോൾ മാസിക—ഫുട്ബോൾ ഫ്രന്റ്—കണ്ണൂരിൽനിന്നുംപുറത്തിറങ്ങുന്നു. ലക്കിസ്റ്റാർ, ബ്രദേഴ്സ്, സ്പിരിററ്സ് യൂത്ത്സ് ക്ലബ്ബുകൾ. പ്രേമഭാജനത്തെപ്പോലെ പന്തിനെ സ്നേഹിച്ചിരുന്ന ഡിക്രൂസ് കണ്ണൂർക്കാരുടെ ഒരു വീരസ്മരണയാണ്.